പ്രതിവാരപ്രഭാഷണം (The Sermonfor the Week)

# പാഴായ ജീവിതത്തിനുള്ള പ്രതിവിധി

(എം. ററി.)

വി. ലൂക്കോസ് 5: 1–11 വായിക്കുക.

നമ്മുടെ കർത്താവിന്റെ പരസ്യശുശ്രൂഷ ആരംഭിച്ചിട്ടു കുറെ ദിവസങ്ങൾ മാത്രമേ കഴിഞ്ഞിരുന്നുള്ളു. ഗലീലയിലും നസറേത്തിലും അവിടവിടെയായി താൻ പ്രത്യക്ഷപ്പെട്ടു പ്രസംഗങ്ങൾ ചെയ്യുകയും രോഗികളെ സുഖപ്പെടുത്തുകയും ചെയ്തു. അല്പകാലത്തിനുള്ളിൽ യേശുവിനെക്കുറിച്ചുള്ള ശ്രുതി ആ മലനാട്ടിലെല്ലാം മാറൊലികൊണ്ടു. ആളുകൾ തന്നെ കാണുവാൻ തിരക്കുകൂട്ടിത്തുടങ്ങി. ഒരു ദിവസം രാവിലെ യേശു ഗന്നേസരെത്തു തടാകത്തിന്റെ കരയിൽ നില്ക്കുന്നതായി കാണപ്പെട്ടു. പെട്ടെന്നു് ഒരു ജനക്കൂട്ടം തന്നെ വളഞ്ഞു. ആൾത്തിരക്കു മൂലം എല്ലാവർക്കും തന്നെ കാണുവാനോ കേൾക്കുവാനോ നിവൃത്തിയില്ലെന്നായി. അപ്പോൾ രാത്രിയിലെ മീൻപിടിത്തം കഴിഞ്ഞു കരയ്ക്കടുത്ത രണ്ടു വഞ്ചികൾ സമീപത്തായി കാണപ്പെട്ടു. അതിൽ ഒന്നു ശീമോന്റേതായിരുന്നു. അനുവാദം വാങ്ങിക്കൊണ്ടു് യേശു ആ വഞ്ചിയിൽ പ്രവേശിച്ചു. ശീമോൻ തീർച്ചയായും അതൊരു പദവിയായി കരുതിയിരിക്കണം. വഞ്ചി കായലിലേക്കു് അല്പം മാററിയിട്ടിട്ടു് യേശു അതിലിരുന്നുകൊണ്ടു പ്രസംഗമാരംഭിച്ചു. ശീമോനും കൂട്ടുകാരും വല കഴുകുകയായിരുന്നു. രാത്രി മുഴുവനും ബുദ്ധിമുട്ടിയിട്ടു് ഒരൊററ മീൻപോലും കിട്ടാതെ നിരാശപ്പെട്ടു കരയിലെത്തിച്ചേർന്ന ആ സാധുമുക്കുവന്മാർക്കു് ഒരു മതപ്രസംഗം ആസ്വദിക്കുവാനുള്ള ചിത്തവൃത്തി ഉണ്ടായിരുന്നോ എന്തോ? പരീശന്മാരുടെയും ശാസ്ത്രിമാരുടെയും പൊള്ളയായ പ്രസംഗങ്ങൾ കേട്ടു പരിചയിച്ച അവർക്കു്—എല്ലുമുറിയെ പണിയെടുത്തു കാലയാപനം കഴിച്ചിരുന്ന ആ മുക്കുവന്മാർക്കു്—ഒരു പുതിയ പ്രവാചകന്റെ വേദാന്തം ശ്രവിച്ചു് സമയം കളയുവാൻ അത്ര താല്പര്യം ഉണ്ടായിരുന്നോ എന്നു സംശയമാണു്. ഏതായാലും തന്റെ പടകു യേശുവിന്റെ പ്രസംഗപീഠമായിത്തീർന്ന സ്ഥിതിക്കു് ശീമോനും ശ്രോതാക്കളിൽ ഉൾപ്പെടാതെ തരമില്ലെന്നായി. യേശു ശീമോനെ പ്രത്യേകം സൂക്ഷിച്ചുനോക്കിയിരിക്കണം.

പുരുഷാരത്തെ ഉദ്ദേശിച്ചുള്ള പ്രസംഗം അല്പസമയത്തിനുള്ളിൽ അവസാനിച്ചു. യേശു ശീമോന്റെ നേർക്കു തിരിഞ്ഞു. പടകുപയോഗിക്കാൻ അനുവദിച്ചതിനു നന്ദി പറഞ്ഞിട്ടു് യേശു കരയ്ക്കിറങ്ങി പൊയ്ക്കൊള്ളുമെന്നായിരിക്കാം ശീമോൻ വിചാരിച്ചതു്. അതിൽ കൂടുതലായി എന്താണു് പ്രതീക്ഷിക്കുക? എന്നാൽ ആശ്ചര്യകരമായ ഒരു കല്പനയാണു് യേശുവിൽനിന്നു പുറപ്പെട്ടതു്: "ആഴത്തിലേക്കു നീക്കി മീൻപിടിത്തത്തിനു വല ഇറക്കുവിൻ." പരിചയസമ്പന്നനായ ഒരു മുക്കുവപ്രമാണിക്കു് തൊഴിലറിഞ്ഞുകൂടാത്ത ഒരു മതോപദേഷ്ടാവു നിർദ്ദേശം നൽകുകയാണു്. അസമയത്തു് അസ്ഥാനത്തു വലയിറക്കിയാൽ എന്തു പ്രയോജനമുണ്ടാവാനാണു്? ശീമോൻ ഉള്ളിൽ ചിരിച്ചുകാണും. എങ്കിലും അപ്പോഴത്തെ പ്രത്യേക പരിതസ്ഥിതിയിൽ യേശുവിന്റെ നിർദ്ദേശം തള്ളിക്കളയുക സാദ്ധ്യമല്ലായിരുന്നു. രാത്രി മുഴുവനും അദ്ധ്വാനിച്ചിട്ടും ഒന്നും കിട്ടിയില്ലെന്നും വീണ്ടും വലയിറക്കുന്നതുകൊണ്ടു പ്രയോജനമുണ്ടാകാനിടയില്ലെന്നും ഉള്ള പരമാർത്ഥം യേശുവിനെ മനസ്സിലാക്കുവാൻ ശീമോൻ മടിച്ചില്ല. യേശു പറഞ്ഞ സ്ഥിതിക്കു വലയിറക്കുവാൻ വിരോധമില്ല എന്നുള്ളതായിരുന്നു ശീമോന്റെ നില. ഏതായാലും വലയിറക്കി. വലിച്ചു കയററാവുന്നതിലധികം മത്സ്യം അതിലകപ്പെട്ടു. ശീമോനും കൂട്ടുകാരും അത്ഭുതപരവശരായി.

അതൊരത്ഭുതസംഭവം തന്നെ ആയിരുന്നു. അവരുടെ മീൻപിടിത്തത്തിന്റെ ദീർഘചരിത്രത്തിൽ അങ്ങനെ ഒന്നുണ്ടായിട്ടില്ല. ഉണ്ടാകുക സാദ്ധ്യമല്ലായിരുന്നു. ദിവ്യമായ ഒരു ശക്തിപ്രകടനമായിരുന്നു അതു്. ശീമോൻ അതിനു മുമ്പിൽ മുട്ടുകുത്തി. അവൻ യേശുവിന്റെ കാൽക്കൽ വീണു. ഭയവും പരിഭ്രമവും അവനെ ബാധിച്ചു. "കർത്താവേ, ഞാൻ പാപിയായ മനുഷ്യൻ ആകകൊണ്ടു് എന്നെ വിട്ടുപോകേണമേ" എന്നവൻ അഭ്യർത്ഥിച്ചു.

ഈ സംഭവത്തെ നമ്മുടെ ജീവിതവുമായി ഘടിപ്പിച്ചു ചിന്തിക്കേണ്ടതാണു് ആവശ്യം. "നാഥാ ഞങ്ങൾ രാത്രി മുഴുവൻ അദ്ധ്വാനിച്ചിട്ടും ഒന്നും കിട്ടിയില്ല" എന്നുള്ള ശീമോന്റെ വചനങ്ങൾ നമ്മുടെ പല ഉദ്യമങ്ങളേക്കുറിച്ചും പൊതുവേ നമ്മുടെ ജീവിതത്തേക്കുറിച്ചും പറയാവുന്നതല്ലേ? നമ്മുടെ നേട്ടങ്ങൾ എത്ര തുച്ഛമാണു്! നമ്മുടെ ജീവിതം കൊണ്ടു കാര്യമായി എന്തു സാധിച്ചിട്ടുണ്ടു്? പലതിലും നാം പരാജയമടയുകയല്ലേ ചെയ്തിട്ടുള്ളതു്? ജീവിതത്തിൽ വിജയം വരിക്കുവാനുള്ള ഏകമാർഗ്ഗം കർത്താവിന്റെ നിർദ്ദേശത്തെ അനുസരിച്ചു പ്രവർത്തിക്കുകയാണു്. ആ നിർദ്ദേശത്തിനായി നാം ആഗ്രഹിക്കുകയും കാത്തിരിക്കുകയും ചെയ്യുന്നുണ്ടോ? ലോകപ്രകാരം നിരാശപ്പെട്ടു പുറകോട്ടു പോകുവാൻ പരീക്ഷിക്കപ്പെടുന്ന ഘട്ടങ്ങളിൽ കർത്താവിന്റെ നിത്യഭുജങ്ങൾ നമ്മെ താങ്ങുന്നുണ്ടെന്നും നമുക്കാവശ്യമായ നിർദ്ദേശങ്ങൾ നൽകുവാൻ താൻ കാത്തുനില്പുണ്ടെന്നും നാം ഓർക്കാറുണ്ടോ? കർത്താവിൽ പൂർണ്ണമായി ശരണപ്പെട്ടാൽ എല്ലാ പ്രയാസങ്ങളും നീങ്ങി ജീവിതം സുഖസമൃദ്ധമാകുമെന്നു വിചാരിച്ചാൽ അതബദ്ധമായിരിക്കും. എന്നാൽ ഒരു കാര്യം തീർച്ചയാണു്, ദൈവത്തിന്റെ മഹത്വം നാം കാണും. ദൈവത്തിന്റെ മഹത്വം വെളിവാകത്തക്ക വിധത്തിലുള്ള സംഭവവികാസങ്ങൾ നമ്മുടെ ജീവിതത്തിലുണ്ടാകും.

കർത്താവിന്റെ അത്ഭുതപ്രവൃത്തിമൂലം ശീമോനും കൂട്ടർക്കും കുറെ ദിവസത്തെ ഭക്ഷണത്തിനുള്ള വക ലഭിച്ചു എന്നു പറഞ്ഞാൽ ആ സംഭവത്തിന്റെ അർത്ഥം നാം മനസ്സിലാക്കിയില്ലെന്നു വിചാരിക്കാം. അതു ശീമോനെ ഒരു പുതിയ മനുഷ്യനാക്കിത്തീർക്കുകയാണു് ചെയ്തതു്. മൽസ്യം പിടിച്ചുകൊണ്ടിരുന്ന ആ മനുഷ്യൻ മനുഷ്യരെ പിടിക്കുന്നവനായിത്തീർന്നു. അയാളുടെ ജീവിതവൃത്തിയും സ്വഭാവവും വീക്ഷണഗതിയും എല്ലാം പാടേ മാറി. അയാളുടെ സ്വന്തം സാമർത്ഥ്യത്തിലും ബുദ്ധിവൈഭവത്തിലും ഉണ്ടായിരുന്ന വിശ്വാസവും ആശ്രയവും കുറെയെങ്കിലും മാററിവച്ചിട്ടു് തന്നെ നയിക്കുവാൻ പ്രാപ്തനായ ഒരു നാഥനു തന്നെത്തന്നെ കീഴ്പ്പെടുത്തിക്കൊടുത്തു. യേശുവിന്റെ പൂർണ്ണമായ നിയന്ത്രണത്തിനു കീഴ്പ്പെടുവാൻ ശീമോനു പിന്നെയും വളരെ നാളത്തെ അനുഭവപാഠങ്ങൾ ആവശ്യമാ

നിഖ്യാവിശ്വാസപ്രമാണം 25.

# ജീവനുള്ളവരേയും മരിച്ചവരേയും വിധിപ്പാൻ

(റവ. ഡീക്കൻ എം. വി. ജോർജ്ജ് എം.എ, എസ്സ്. ടി. എം)

ദൈവം ന്യായാധിപതിയാണെന്നുള്ള ആശയം ദൈവവിശ്വാസമുള്ള മിക്ക മതങ്ങളിലുമുള്ളതത്രെ. ഇസ്ലാം മതത്തിൽ വളരെ പ്രാധാന്യം കൊടുത്തിട്ടുള്ള ഒരു ചിന്താഗതിയാണു ദൈവത്തിന്റെ അന്ത്യന്യായവിധി എന്നുള്ളത്. യഹൂദമതത്തിലും ദൈവം ന്യായാധിപതിയാണെന്നുള്ള ആശയം ആദിമുതൽത്തന്നെയുണ്ടായിരുന്നു.

സാറായി ഹാഗാറിനേക്കുറിച്ചു അബ്രഹാമിനോടു പറഞ്ഞതു്” യഹോവ എനിക്കും നിനക്കും മദ്ധ്യേ ന്യായം വിധിക്കട്ടെ” എന്നായിരുന്നു. (ഉല്പത്തി 16: 5) അബ്രഹാം ദൈവദൂതന്മാരോടു "സർവഭൂമിക്കും ന്യായാധിപതിയായവൻ നീതി പ്രവർത്തിക്കാതരിക്കുമോ? എന്നു ചോദിച്ചതിൽനിന്നും ദൈവം നീതിമാനായ ന്യായാധിപതിയാണെന്നുള്ള അബ്രഹാമിന്റെ വിശ്വാസം പ്രസ്പഷ്ടമായിരിക്കുന്നു.” (ഉല്പ. 18: 25) യഹോവ തന്റെ ജനത്തെ ന്യായം വിധിക്കും. (ആവർത്തനം 32: 36)

യെഹോവാ ഭൂസീമാവാസികളെ വിധിക്കുന്നു. (ശമുവേൽ 2: 10) കൂടാതെ സങ്കീ. 7: 8, 50: 4, 135: 14, 1 ദിനവൃ. 16: 33, 2 ദിനവൃ. 2: 12 സഭാപ്രസംഗി 3: 17 യെശയ്യാ 2: 4 യെസക്കിയേൽ 7: 3 യോവേൽ 3:12 മുതലായവ നോക്കുക)

സ്നേഹവാനായ ദൈവം കോപത്തോടു ന്യായം വിധിക്കുമോ എന്നൊരു സംശയം പലരും പ്രകടിപ്പിക്കാറുണ്ട്. ദൈവം സ്നേഹംതന്നെയാകുന്നുവെങ്കിൽ ചിലരെശിക്ഷിച്ചു ദണ്ഡിപ്പിക്കുവാൻ തന്റെ സ്നേഹം അനുവദിക്കുമോ എന്നുള്ള സംശയം ന്യായമായി തോന്നാവുന്ന ഒന്നാണ്. എന്നാൽ ദൈവം നീതിമാൻ ആണെന്നും തന്റെ സ്നേഹം നീതിയെ വിട്ടുള്ളതല്ലെന്നും നാം മനസ്സിലാക്കണം. സ്വന്തകുഞ്ഞുങ്ങളെ സ്നേഹിക്കുന്ന മാതാപിതാക്കന്മാർ അവരുടെ അനീതിയെ ശാസിക്കുന്നതു മാതാപിതാക്കന്മാരുടെ സ്നേഹരാഹിത്യമല്ലാത്തതുപോലെ ദൈവം പാപത്തെ എതിർക്കുന്നതു” സ്നേഹത്തിന്റെ കുറവുകൊണ്ടല്ല, പിന്നെയോ കൂടുതൽകൊണ്ടത്രേ.”

"Condemnation is not the negation of love but the negation of the negation of love. It is an act of love without which non-being would triumph over being ... ...

... ... ......

... .. ..... Judgment is an act of love which Surrenders that which resists love to self destruction" Paul Tillich,

ഈ ഉദ്ധരണിയുടെ ആശയം ചുവടെ ചേർക്കുന്നു.

മനുഷ്യന്റെ സ്നേഹത്തേയല്ല പിന്നെയോ ദൈവത്തിന്റെ സ്നേഹത്തെ അവഗണിക്കുന്ന സ്നേഹമില്ലായ്മയെയാണ് ദൈവസ്നേഹം വിധിക്കുന്നത്. സ്നേഹമില്ലായ്മയെ വിധിക്കാതെയിരുന്നാൽ ആ സ്നേഹമില്ലായ്മ ഒടുവിൽ സ്നേഹത്തെ കീഴടക്കും.

തന്മൂലം ദൈവസ്നേഹത്തോടു മറുതലിക്കുന്നവരെ സ്വയനാശത്തിനനുവദിക്കുന്ന ദൈവസ്നേഹത്തിനത്രേ ന്യായവിധി എന്നു പറയുന്നത്.

സ്വാതന്ത്ര്യസമേതനായി സൃഷ്ടിക്കപ്പെട്ട മനുഷ്യൻ സ്വ സ്വാതന്ത്ര്യമുപയോഗിച്ച് ദൈവത്തെ തിരസ്കരിക്കുന്ന അതികഠോരമായ നീചപ്രവർത്തനത്തിനു ദൈവം നൽകുന്ന മറുപടിയത്രെ ന്യായവിധി എന്നുള്ളത്. ദൈവികമായ രക്ഷയുടെ അഗാധംതന്നെ മനസ്സിലാക്കുവാൻ പ്രസ്തുത രക്ഷയെ അവഗണിക്കുന്നവർക്കു ലഭ്യമാകുന്ന ശിക്ഷകൂടി മനസ്സിലാക്കിയിരിക്കേണ്ടതത്രേ. അതുപോലെതന്നെ "ഇത്രവലിയ രക്ഷയെ നാം അഗണ്യമായി വാചാരിച്ചാൽ എങ്ങനെ തെറ്റിയൊഴിയുമെ”ന്നു എബ്രായ ലേഖനകർത്താവു ചോദിക്കുന്നതുതന്നെ ഇത്ര വലിയ ശിക്ഷയിൽനിന്നുള്ള രക്ഷയെ അഗണ്യമായി വിചാരിക്കുന്നവർക്കു നീക്കുപോക്കില്ല എന്ന അർത്ഥത്തിലായിരിക്കണം. പലപ്പോഴും കേട്ടിട്ടും തന്റെ കണ്ഠത്തെ കഠിനമാക്കുന്നവൻ നീക്കുപോക്കില്ലാതെ നശിച്ചുപോകും (സദൃശ്യം 29. 1) മെന്നത്രേ ദൈവത്തിന്റെ വിധി.

ന്യായവിധിതന്നെ രണ്ടു വിധത്തിലുണ്ട്. ഒന്ന് ഇപ്പോൾതന്നെ ലോകത്തിൽ നടന്നുകൊണ്ടിരിക്കുന്ന ന്യായവിധിയും മറ്റേത് ദൈവത്തിന്റെ അന്തിമമായ ന്യായവിധിയും. ഒരു മോഷ്ടാവോ കൊലപാതകനോ അവന്റെ പ്രവർത്തനത്തിന്റെ ദുഷ്ഫലം ഈ ലോകത്തിൽവച്ചുതന്നെ അൽപ്പമായെങ്കിലും അനുഭവിക്കാതിരിക്കുക അത്ര സാധാരണമല്ലല്ലോ. ഉല്പത്തി. 4. 7 നോക്കുക. എന്നാൽ ന്യായവിധി മുഴുവനും ഈ ലോകത്തിൽവച്ചുതന്നെ തീരുന്നില്ല. ' "ഒരിക്കൽ മരിക്കയും പിന്നെ ന്യായവിധിയും മനുഷ്യർക്കു നിയമിച്ചിരിക്കുന്നു” (എബ്രായർ 9.27)

മരണാനന്തരം നാം എല്ലാവരും ദൈവത്തിന്റെ ന്യായാസനത്തിന്റെ മുമ്പാകെ നിൽക്കേണ്ടതാകുന്നു എന്ന സംഗതി പുതിയ നിയമത്തിൽ പലയിടത്തും വിശിഷ്യ വി. മത്തായിയുടെ സുവിശേഷം 25—ാം അദ്ധ്യായത്തിലും നാം കാണുന്നു. എല്ലാവരുടെയും ദൈവമായ ന്യായാധിപതി എന്നാണ് എബ്രായർ 12. 23-ൽ ദൈവത്തെക്കുറിച്ചു പറഞ്ഞിരിക്കുന്നത്. പാപംചെയ്യുന്ന ഓരോരുത്തരോടും വി. പൗലൂസ് ശ്ലീഹാ പറയുന്ന കഠിന വാക്കു ശ്രദ്ധിപ്പിൻ. "എന്നാൽ നിന്റെ കാഠിന്യത്താലും അനുതാപമില്ലാത്ത ഹൃദയത്താലും നീ ദൈവത്തിന്റെ നീതി

---

യിരുന്നു. എന്നാൽ ആ ഗുരുവിന്റെ പാദപീഠത്തിൽ ഇരുന്നു പഠിത്തം ആരംഭിക്കുവാനുള്ള സന്നദ്ധത തനിക്കുണ്ടായി. അതോടെ തന്റെ ജീവിതത്തിന്റെ ഗതിയും വ്യത്യാസപ്പെട്ടു.

"കർത്താവേ, ഞാൻ പാപിയായ മനുഷ്യൻ ആകകൊണ്ട് എന്നെ വിട്ടുപോകേണമേ” എന്നുള്ള അപേക്ഷ ശീമോന്റെ മാനസാന്തരത്തെ വ്യക്തമാക്കുന്നുണ്ട്. അയാൾ ദൈവത്തിന്റെ മഹത്വം കണ്ടു എന്നുള്ളതിന്റെ പ്രത്യക്ഷലക്ഷ്യമാണ് അത്. ശീമോന്റെ അശുദ്ധിയും യേശുവിന്റെ വിശുദ്ധിയും തമ്മിൽ ഏറ്റുമുട്ടിയപ്പോൾ ഉണ്ടായ അനുഭവമാണത്. ഇതു നമുക്കും ഉണ്ടാകേണ്ടതത്യാവശ്യമാണ്. ദൈവത്തിന്റെ മഹത്വം നാം എത്ര കൂടുതലായി കാണുന്നുവോ അത്ര കൂടുതലായി നമ്മുടെ പാപത്തേക്കുറിച്ചുള്ള ബോധവും അതുമൂലമുള്ള വിനയവും നമുക്കുണ്ടാകും. സുഖദുഃഖങ്ങളിൽ കൂടെയും ജയാപജയങ്ങളിൽ കൂടെയും നമ്മുടെയും നമുക്കു പ്രിയപ്പെട്ടവരുടെയും ജീവിതങ്ങളെ ഒരു വിദഗ്ദ്ധശിൽപ്പിയായ ദൈവം വാർത്തെടുത്തുകൊണ്ടിരിക്കയാണ്. അവസാനരൂപം എന്തായിരിക്കുമെന്നു നമുക്കറിഞ്ഞുകൂടാ. എന്നാൽ നാം തന്റെ കൈകളിൽ നമ്മെ സമർപ്പിച്ചുകൊടുക്കുന്നതനുസരിച്ച് ദൈവത്തിന്റെ മഹത്വം അതിൽ പ്രത്യക്ഷമാകും, നിശ്ചയം.

യുള്ള വിധി വെളിപ്പെടുത്തുന്ന കോപദിവസത്തേയ്ക്കു് നിനക്കുതന്നെ കോപം ചരതിച്ചു വയ്ക്കുന്നു. അവൻ ഓരോരുത്തനു അവനവന്റെ പ്രവൃർത്തിക്കുതക്ക പകരം ചെയ്യും" (റോമർ 2, 5–6)

നാം എല്ലാവരും ദൈവത്തിന്റെ ന്യായാസനത്തിൻ മുമ്പാകെ നില്ക്കുമ്പോൾ (റോമർ 14. 10) ദൈവം എന്തെല്ലാമാണു ന്യായം വിധിക്കുന്നതെന്നു തിരുവചനം നമ്മെ പഠിപ്പിക്കുന്നുണ്ടു്. ഒന്നാമതു് അവൻ നമ്മുടെ പ്രവൃത്തികളെ ന്യായം വിധിക്കും. "അവനവൻ ശരീരത്തിലിരിക്കുമ്പോൾ ചെയ്യുന്നതു നല്ലതായാലും തീയതായാലും അതിനു തക്കവണ്ണം പ്രാപിക്കേണ്ടതിനു നാമെല്ലാവരും ക്രിസ്തുവിന്റെ ന്യായാസനത്തിൻ മുമ്പാകെ വെളിപ്പെടേണ്ടതാകുന്നു. (2 കൊരി 5. 6)

ദൈവം നല്ലതും തീയതുമായ സകല പ്രവൃത്തിയും ന്യായവിസ്താരത്തിലേക്കു വരുത്തുമല്ലോ. (സഭാപ്രസംഗി 12. 14) മുഖപക്ഷം കൂടാതെ ഓരോരുത്തരുടെ പ്രവൃത്തിക്കു തക്കവണ്ണം ന്യായം വിധിക്കുന്നവനെ നിങ്ങൾ പിതാവു് എന്നു വിളിക്കുന്നു എങ്കിൽ നിങ്ങളുടെ പ്രവാസകാലം ഭയത്തോടു കഴിപ്പിൻ. (1 പത്രോസ് 1. 17) രണ്ടാമതു് ദൈവം നമ്മുടെ വാക്കുകളെ ന്യായം വിസ്തരിക്കും. എന്നാൽ മനുഷ്യൻ പറയുന്ന ഏതു നിസ്സാരവാക്കിനും ന്യായവിധിദിവസത്തിൽ കണക്കു ബോധിപ്പിക്കേണ്ടിവരുമെന്നു ഞാൻ നിങ്ങളോടു പറയുന്നു. (മത്തായി 12. 36) സ്വന്തസഹോദരനെ മൂഢാ എന്നു വിളിക്കുന്നവൻ അഗ്നിനരകത്തിനു യോഗ്യനാകുമെന്നുള്ള നമ്മുടെ കർത്താവിന്റെ മൊഴി ഭയത്തോടും വിറയലോടും കൂടെയല്ലാതെ ശ്രവിക്കുവാൻ ആർക്കു കഴിയും. അതിനാൽ നിങ്ങളുടെ വാക്കു് ഉവ്വ് ഉവ്വ് എന്നും ഇല്ല ഇല്ല എന്നും ആയിരിക്കട്ടെ. ഇതിൽ അധികമായതു ദുഷ്ടനിൽനിന്നു വരുന്നു (മത്തായി 5. 37) മൂന്നാമതു് ദൈവം നമ്മുടെ രഹസ്യമായ വിചാരങ്ങളെപ്പോലും ന്യായം വിസ്തരിക്കും. "ദൈവം യേശുക്രിസ്തു മുഖാന്തിരം മനുഷ്യരുടെ രഹസ്യങ്ങളെ എന്റെ സുവിശേഷപ്രകാരം ന്യായം വിധിക്കുന്ന നാളിൽ തന്നെ എന്നു പൗലൂസ് ശ്ളീഹാ പറയുന്നതു് നമ്മുടെ രഹസ്യചിന്തകളെയെല്ലാം ബാധിക്കുന്ന ഒരു മുന്നറിയിപ്പത്രേ. "അവൻ ഇരുട്ടിൽ മറഞ്ഞിരിക്കുന്നതു വെളിച്ചത്താക്കി ഹൃദയങ്ങളുടെ ആലോചനകളെ വെളിപ്പെടുത്തും. (റോമർ 4. 5)

അതിനാൽ സങ്കീർത്തനക്കാരനോടുകൂടി താഴെക്കാണും വിധം നാം പ്രാർത്ഥിക്കേണ്ടതത്രെ. "ദൈവമേ നീ എന്നെ ശോധനചെയ്തിരിക്കുന്നു. ഞാൻ ഇരിക്കുന്നതും എഴുന്നേൽക്കുന്നതും നീ അറിയുന്നു...........ദൈവമേ എന്നെ ശോധന ചെയ്തു ഹൃദയത്തെ അറിയണമേ. എന്നെ പരീക്ഷിച്ചു എന്റെ നിനവുകളെ അറിയണമേ. വ്യസനത്തിനുള്ള മാർഗ്ഗം എന്നിൽ ഉണ്ടോ എന്നു നോക്കി ശാശ്വതമാർഗ്ഗത്തിൽ എന്നെ നടത്തേണമേ. (സങ്കീ. 139)

ഒരു ന്യായാധിപനു ന്യായവിസ്താരത്തിന്നാധാരമായി ചില നിയമപ്പുസ്തകങ്ങൾ ആവശ്യമാണല്ലോ. കടലാസ്സിലച്ചടിച്ച പുസ്തകങ്ങൾ ദൈവത്തിനാവശ്യമില്ല. എന്തെന്നാൽ അവൻ സർവ്വജ്ഞനാണല്ലോ. എങ്കിലും സൂചനാരൂപേണ ത്രിവിധ പുസ്തകങ്ങളെക്കുറിച്ചു വി. വേദം പറയുന്നുണ്ടു്. (1) ജീവന്റെ പുസ്തകമത്രെ. "മരിച്ചവർ ആബാലവൃദ്ധം സിംഹാസനത്തിന്റെ മുമ്പിൽ നില്ക്കുന്നതും കണ്ടു. പുസ്തകങ്ങൾ തുറന്നു. ജീവന്റെ പുസ്തകം എന്ന മറ്റൊരു പുസ്തകവും തുറന്നു. പുസ്തകങ്ങളിൽ എഴുതിയിരുന്നതിനൊത്തവണ്ണം മരിച്ചവർക്കു് അവരുടെ പ്രവൃത്തികൾക്കൊത്ത ന്യായവിധി ഉണ്ടായി ....ജീവപുസ്തകത്തിൽ പേരെഴുതിക്കാണാത്ത ഏവനേയും തീപൊയ്കയിൽ തള്ളിയിട്ടു. (വെളിപാടു് 20:12—15 വരെ നോക്കുക.)

ജയിക്കുന്നവൻ വെള്ളയുടുപ്പു് ധരിക്കും. അവന്റെ പേർ ഞാൻ ജീവപുസ്തകത്തിൽ നിന്നും മായിച്ചുകളയാതെ എന്റെ പിതാവിന്റെ സന്നിധിയിലും അവന്റെ ദൂതന്മാരുടെ മുൻപിലും അവന്റെ പേർ ഏറ്റു പറയും. (വെളിപാടു് 3.5.)

(2) ഓർമ്മയുടെ പുസ്തകം. തന്റെ ഓർമ്മയ്ക്കുതിരില്ലാത്ത ദൈവം നമ്മുടെ എല്ലാ പ്രവൃത്തികളും രേഖപ്പെടുത്തിയിരിക്കുന്ന നശിക്കാത്ത ഗ്രന്ഥമത്രേ ഈ ഓർമ്മയുടെ പുസ്തകം. ആദ്യത്തെ പുസ്തകത്തിൽ പേരെഴുതപ്പെട്ടവർ ഭാഗ്യവാന്മാരായിരിക്കുന്നതു പോലെ തന്നെ ഈ സ്മരണപുസ്തകത്തിൽ സൽപ്രവൃത്തികൾ എഴുതിക്കുവാൻ സാധിക്കുന്നവർ ഭാഗ്യവാന്മാർ. യഹോവഭക്തന്മാർക്കും അവന്റെ നാമത്തെ സ്മരിക്കുന്നവർക്കുംവേണ്ടി അവന്റെ സന്നിധിയിൽ ഒരു സ്മരണ പുസ്തകം എഴുതിവച്ചിരിക്കുന്നു. മലാഖി 3. 16.

(3) പഴയനിയമത്തിലേയും പുതിയനിയമത്തിലേയും ദൈവപ്രമാണങ്ങൾ അനുസരിച്ചായിരിക്കും നമ്മുടെ ജീവിതവും പ്രവർത്തനവും ദൈവം തൂക്കിനോക്കുന്നതു്. ന്യായപ്രമാണത്തിനു മുമ്പുള്ള ആളുകൾ അവരുടെ മനസ്സാക്ഷിക്കനുസരിച്ചു ജീവിച്ചുവോ എന്നു ദൈവം പരിശോധിക്കുന്നതായിരിക്കും. മുൻപുദ്ധരിച്ച ഒരു വാക്യത്തിൽ കാണുംപ്രകാരം "ദൈവം യേശുക്രിസ്തു മുഖാന്തിരം മനുഷ്യരുടെ രഹസ്യങ്ങളെ എന്റെ സുവിശേഷപ്രകാരം ന്യായം വിധിക്കും" എന്ന വാക്യത്തിൽനിന്നു സുവിശേഷത്തിന്റെ നിത്യപ്രാധാന്യം മനസ്സിലാക്കാമല്ലോ. റോമർ 2: 12—16 നോക്കുക. "എന്റെ വചനം കൈക്കൊള്ളാതെ എന്നെ തള്ളിക്കളയുന്നവനെ ന്യായം വിധിക്കുന്നവനുണ്ടു്. ഞാൻ സംസാരിച്ച വചനം തന്നെ ഒടുക്കത്തെ നാളിൽ അവനെ ന്യായം വിധിക്കും. യോഹ 12. 48

ജീവനുള്ളവരെയും മരിച്ചവരെയും വിധിപ്പാൻ മശിഹാതമ്പുരാൻ വരുവാനിരിക്കുന്നു എന്നുള്ളതു വലിയ ഹൃദയവേദനയോടുകൂടിയല്ലാതെ എഴുതാവുന്ന ഒരു വിഷയമല്ല. ഒരു സ്കൂൾ പരിശോധിക്കുവാൻ ഇൻസ്പെക്ടറോ ഡയറക്ടറോ വരുന്നു എന്നറിഞ്ഞാൽ എത്ര ജാഗ്രതയോടുകൂടി തൽസ്ഥാപനഭാരവാഹികൾ അവരുടെ കൃത്യങ്ങൾ നിർവഹിക്കുമോ അതിലുമധികമായി ചുമതലാബോധത്തോടുകൂടി ക്രിസ്തീയജീവിതായോധനത്തിൽ ഉൽസുകരായിരിപ്പാൻ ഈ ഭാഗം വിശ്വസിച്ചേറ്റുപറയുന്ന എല്ലാവർക്കും കടപ്പാടുണ്ടു്. അവൻ വരുമ്പോൾ കുറ്റമറ്റവരായി നാം കാണപ്പെടുമോ എന്നു ഓരോരുത്തരും പ്രാർത്ഥനാപൂർവം ചിന്തിക്കേണ്ടതത്രേ. എന്തെന്നാൽ അവൻ കൈക്കൂലിവാങ്ങാത്ത നീതിയുള്ള ന്യായാധിപതിയത്രേ.

അവന്റെ കൈപ്പത്തികൾ ഇപ്പോഴെ ഇതാ നമ്മുടെ ഓരോരുത്തരുടേയും വെള്ളഭിത്തിമേൽ എഴുതിക്കൊണ്ടിരിക്കുന്നു. "മേനെ മേനെ തെക്കേൽ ഉഫാർസിൻ" അതിന്റെ അർത്ഥമോ ദൈവം നമ്മെ തൂക്കിനോക്കുന്നു എന്നും നാം കുറവുള്ളവരായിരിക്കുന്നുവെന്നുള്ളതുമത്രേ. ബലവാന്മാരെ സിംഹാസനങ്ങളിൽനിന്നു മറിച്ചിടുകയും താഴ്മയുള്ളവരെ ഉയർത്തുകയും ചെയ്യുന്ന സർവശക്തനായ ദൈവം നമ്മിൽ ആരെയെല്ലാം മറിച്ചു താഴെയിടുമെന്നുള്ളതു നാം കൂലങ്ക

# വേദവായനക്കുറിപ്പുകൾ

## നാലാംസുവിശേഷം

തിങ്കൾ. വി: യോഹ. 19. 28–30

വി: യോഹന്നാന്റെ സുവിശേഷത്തിന്റെ ഒരു പ്രത്യേകത, ശാരീരികമായ അനുഭവങ്ങളെ വിവരിക്കുമ്പോഴൊക്കെയും അതിൽ ആത്മീകയാഥാർത്ഥ്യങ്ങളുടെ പ്രതിച്ഛായ കൂടിയുണ്ടെന്നുള്ളതാണ്.

"എനിക്കു ദാഹിക്കുന്നു" എന്നുള്ളത് ശാരീരികമായ ദാഹത്തെത്തന്നെ കുറിക്കുന്നുവെങ്കിലും, തനിക്കു് ഏറ്റവും ഇഷ്ടമായിരുന്ന 63–ാം സങ്കീർത്തനത്തിലെ ഒന്നാം വാക്യത്തിൽനിന്നായിരിക്കണം ഈ ഉദ്ധരണി. "വെള്ളമില്ലാതെ ഉണങ്ങി വരണ്ട ദേശത്തു് എന്റെ ആത്മാവു് നിനക്കായി ദാഹിക്കുന്നു". സങ്കീർത്തനം 69. 21–ം ഇവിടെ നിവൃത്തിയാകുന്നുണ്ടു്.

ഈസോപ്പുതണ്ടു് പെസഹാക്കുഞ്ഞാടിന്റെ രക്തം വാതിൽപ്പടിയിന്മേൽ തളിക്കുവാൻ ഉപയോഗിക്കുന്നതാണ്. കർത്താവേശു മിശിഹാതന്നെ കുഞ്ഞാടും വാതിലുമാണല്ലോ.

ചൊവ്വ: 19. 28–30 (തുടർച്ച)

"നിവൃത്തിയായി" എന്നുള്ളതു് ഒരു ജയഘോഷണമാണ്, താനേതൊരു കാര്യനിർവഹണത്തിനായി ലോകത്തിലേക്കെഴുന്നള്ളിയോ, ആ കാര്യം ഇതാ പരിപൂർണ്ണമാക്കപ്പെട്ടിരിക്കുന്നു. ചരിത്രത്തേയും നിത്യതയേയും കരുപ്പിടിച്ച കർത്താവു് ഇപ്പോൾ രണ്ടിനേയും പൂർത്തിയാക്കിത്തികച്ചിരിക്കുന്നു. മനുഷ്യവർഗ്ഗത്തിന്റെ മറുതലിപ്പിന്റെ മാരകശക്തികൾ മനുഷ്യപുത്രന്റെ പരിപൂർണ്ണമായ അനുസരണം മൂലം മരണത്തോളമുള്ള അനുസരണം മൂലം, ഇപ്പോഴിതാ പിൻവാങ്ങിപ്പോകുന്നു.

എന്താണിവിടെ നിവർത്തിയായതു്? രഹസ്യം! അപരിമേയ രഹസ്യം! ഈ അത്ഭുതത്തിന്റെ തീരങ്ങളിൽ നിന്നുകൊണ്ടു് അതിന്റെ ശക്തിയേയും വ്യാപ്തിയേയും കാണുവാൻ ശ്രമിക്കാമെന്നല്ലാതെ അതിനെ സമഗ്രമായി മനസ്സിലാക്കുവാൻ മനുഷ്യന്നിന്നും കഴിവില്ല! ദൈവത്തിന്റെ നിത്യപദ്ധതിയിലെ രക്ഷാനാഴികയാണതെന്നും, അതിൽ ഞാനും രക്ഷിക്കപ്പെടുന്നുവെന്നും മാത്രം എനിക്കറിയാം.

ബുധൻ: 19. 28–30 (തുടർച്ച)

വി: യോഹ; 10. 17–18

"തല ചായിച്ചു് ആത്മാവിനെ ഏല്പിച്ചുകൊടുത്തു" ഈ വാചകവും ഭയാർത്ഥാത്മകമാണ്.

തന്റെ സ്വന്ത ഹിതപ്രകാരം ദൈവത്തിന്നു് പ്രസാദമുള്ള ബലിയായി തന്നെത്തന്നെ അനുസരണമുള്ള പുത്രൻ ഏല്പിച്ചുകൊടുക്കുന്നു. ബലിയുടെ അർത്ഥംതന്നെ, ദൈവദത്തമായ ജീവിതത്തിന്നു് നാം അനർഹന്മാരാകയാൽ അതു ദൈവത്തിന്നു് തിരികെ കൊടുക്കുന്നു എന്നുള്ളതാണ്. അപ്രകാരം മനുഷ്യവർഗ്ഗത്തിന്നു് മുഴുവൻ വേണ്ടി ഏകപുത്രൻ സ്വജീവിതത്തെ താത സവിധത്തിൽ ബലിയർപ്പിക്കുന്നതാണ് ക്രൂശിൽ നാം കാണുന്നതു്.

എന്നാൽ ഈ വാചകത്തിന്റെ അർത്ഥം ഇവിടെയവസാനിക്കുന്നില്ല: താഴെ ആ നിത്യപെസഹായുടെ ഫലമായി രൂപീകൃതമായിരിക്കുന്ന ആ കുടുംബം. പരിശുദ്ധകന്യകമറിയാമും വി. യോഹന്നാനും പരിശുദ്ധാത്മാവിന്റെ നിവാസസ്ഥാനമായ സഭയെ പ്രതിച്ഛായീകരിച്ചുകൊണ്ടു് നിൽക്കുന്നു എന്നു നാം അനുസ്മരിക്കണം. തല നമിച്ചു് തന്റെ ആത്മാവിനെ ഏല്പിച്ചുകൊടുക്കുന്നതു് സഭയ്ക്കാണെന്നും കൂടെ ഇവിടെ വ്യംഗ്യമായിട്ടെങ്കിലും ധ്വനിയുണ്ടു്.

വ്യാഴം. 19:31–37

യഹൂദന്യായപ്രമാണപ്രകാരം മരത്തിൽ തൂക്കിക്കൊല്ലപ്പെടുന്നവൻ രാത്രിമുഴുവൻ മരത്തിൽ കിടക്കരുതെന്നു് വ്യവസ്ഥയുണ്ടു്. (ആവർത്തനപുസ്തകം. 21: 22: 23) എന്നാൽ യഹൂദസമ്പ്രദായം കയറുകെട്ടിത്തൂക്കലായിരുന്നതുകൊണ്ടു് മരണം പെട്ടെന്നായിരിക്കും. കുരിശു് റോമൻ സമ്പ്രദായമാണ്. പലപ്പോഴും രണ്ടു ദിവസമൊക്കെ തൂങ്ങിക്കിടന്ന ശേഷമാണ് മരിക്കുന്നതു്. മരിച്ചതിനു ശേഷം ശരീരം കഴുകന്നാഹാരമാവുകയാണ് പതിവു്. യഹൂദന്യായപ്രമാണമനുസരിച്ചു് ശവശരീരങ്ങൾ രാത്രിമുഴുവൻ തൂങ്ങിക്കിടന്നാൽ രാജ്യം അശുദ്ധിയാകും. പ്രത്യേകിച്ചു് ഇതു് ശാബതിന്റെ ആരംഭവും പെസഹായുടെ ആരംഭവുമാണ്. അതുകൊണ്ടു് പെസഹായേയും ശാബതിനേയും അശുദ്ധമാക്കാതിരിക്കാൻ വേണ്ടിയുള്ള ശുഷ്കാന്തിയും നിഷ്കർഷയുമാണ് ദൈവപുത്രനെ വധിക്കുന്ന മതപ്രതിനികൾ കാണിച്ചതു്.

എന്നാൽപെസഹാക്കുഞ്ഞാടിന്റെഎല്ലുകൾഒന്നും ഒടിക്കരുതെന്നുള്ളതും ന്യായപ്രമാണത്തിലെ ഒരുനിർദ്ദേശമാണ് (സംഖ്യാ 9: 12; പുറപ്പാടു് 12: 46) അതനുസരിച്ചാണ് നിത്യപെസഹായുടെ കുഞ്ഞാടിന്റെയും അസ്ഥികൾ ഒടിക്കാതിരിക്കുവാൻ ദൈവപദ്ധതിയിൽ സംഗതിയായതു്.

വെള്ളി 19:81—37 (തുർടച്ച;) 7, 37—39

വിലാവിൽ കുത്തിയപ്പോൾ രക്തവും വെള്ളവും ഒഴുകിയതു് ഹൃദയഭേദനം (Rupture of the heart)മൂലമുണ്ടാകുന്ന ഒരവസ്ഥയാണെന്നു് ഒരു നൂറു വർഷം മുമ്പ് ചില ഭിഷഗ്വരന്മാർ തെളിയിക്കയുണ്ടായി. വെള്ളം എന്നു് പറഞ്ഞിരിക്കുന്നതു് Serumനെപ്പറ്റിയാണെന്നായിരുന്നു അവരുടെ അഭിപ്രായം. അങ്ങിനെയെങ്കിൽ ക്രൂശിനേക്കാൾ കൂടുതലായി തന്റെ ഹൃദയോപരി വന്നു കയറിയ നമ്മുടെ പാപത്തിന്റെ ഭാരമാണ് തന്റെ മരണത്തിനു് കാരണമാക്കിയതെന്നു് വേണമെങ്കിൽ ചിന്തിക്കാം.

ഇവിടെയുള്ള ആന്തരാർത്ഥത്തെപ്പറ്റി പിതാക്കന്മാർ തമ്മിൽ വളരെ അഭിപ്രായ വ്യത്യാസമുണ്ടു്. കുർബാനയ്ക്കുള്ള വീഞ്ഞിൽ വെള്ളം കലർത്തുന്നതു് ഇതുകൊണ്ടാണെന്നും, അങ്ങിനെ ചെയ്യാത്ത അർമ്മേനിയർ തന്റെ ഒരു ഭാഗത്തു നിന്നു് രക്തം മാത്രമേ ലഭിച്ചുള്ളു എന്നു് വിശ്വസിക്കുകയല്ലേ എന്നും തെയോഫിലാക്റ്റു് എന്ന പിതാവു് പറയുന്നു. ശുദ്ധീകരണവും പുതിയ ജീവനും, മാമോദീസായും പരിശുദ്ധ കുറബാനയുമാണ് അവിടെ കാണുന്നതു് എന്നാണ് മിക്ക പിതാക്കന്മാരുടെയും അഭിപ്രായം. തന്റെ ദിവ്യത്വത്തേയും മനുഷ്യത്വത്തേയുമാണ് കുറിച്ചതെന്നു് ചിലർ, ആദാമിന്റെ ഒരു വശത്തു നിന്നു ഹവ്വാ ഉടലെടുത്തിട്ടു് അവർ രണ്ടുപേരും ഒന്നായി ചേരുന്നതുപോലെ, കർത്താവിന്റെ ഒരു വശത്തു നിന്നും സഭ ഉടലെടുത്തിട്ടു് അവർ രണ്ടുപേരും

---

ഷമായി ആത്മപരിശോധന നടത്തേണ്ടതത്രേ. "ന്യായവിധി എന്നതോ വെളിച്ചം ലോകത്തിൽ വന്നിട്ടും മനുഷ്യരുടെ പ്രവൃത്തി ദോഷമുള്ളതാകയാൽ അവർ വെളിച്ചത്തേക്കാൾ ഇരുളിനെ സ്നേഹിച്ചതുതന്നെ." (യോഹ..3. 19) ദൈവമേ നീ ന്യായം വിസ്തരിക്കുമ്പോൾ എന്നെയും കൂടി ഓർത്തുകൊള്ളണമേ എന്നു കള്ളനോടുകൂടി നമുക്കും കെഞ്ചി അപേക്ഷിക്കാം.

(5-ാം പേജിൽനിന്നുതുടർച്ച)

മാർ തോമ്മാശ്ലീഹാ ആരെന്നും മററുമുള്ള വിവരങ്ങൾ അവിടെയുള്ളവരെ അറിയിക്കയും ഇവ രേഖപ്പെടുത്തി അവിടത്തെ വിദ്യാലയത്തിൽ സൂക്ഷിക്കയും ചെയ്തു. ഇതു സംബന്ധമായ ചില റിക്കാഡുകൾ അന്ത്യോഖ്യാ ബാവാമാരുടെ പ്രധാന ആസ്ഥാനസ്ഥലമായിരുന്ന മർദ്ദീനിൽ കർക്കമാഭയറായിലെ വൈദീക ഗ്രന്ഥശേഖരിപ്പിൽ സൂക്ഷിക്കപ്പെട്ടിരുന്നു. മററു ശ്ലീഹന്മാർക്കു ഇന്ത്യൻസഭാസ്ഥാപന വിഷയത്തിൽ യാതൊരു വിധ അർഹതയോ ഓഹരിയോ ഇല്ലെന്നുള്ളതു് ഇതിൽനിന്നു സുവ്യക്തമത്രേ. ഇന്ത്യൻസഭ ഒരു സഹോദരി സഭ മാത്രമാകുന്നു.

ശ്ലീഹാ മലയാളത്തു മാർഗ്ഗമറിയിച്ച സന്ദർഭത്തിൽ പല അത്ഭുതങ്ങളും പ്രവർത്തിച്ചതായി പുരാണങ്ങൾ ഘോഷിക്കുന്നുണ്ടു്. ഈ വക സംഗതികളെല്ലാം രേഖപ്പെടുത്തിയിട്ടുണ്ടു്. അവയെല്ലാം പ്രസ്താവിച്ചാൽ ലേഖനം ക്രമാതീതമായി വർദ്ധിക്കുന്നതാണു്. എങ്കിലും പ്രധാനപ്പെട്ടവയെന്നുതോന്നുന്ന ചിലതു മാത്രം താഴെച്ചേർക്കുന്നു. ഏ. ഡി. 52-ൽ ശ്ലീഹാ മലബാർ തീരത്തു മാല്യാംകരെ കപ്പലിൽ വന്നിറങ്ങി; അനന്തരം സുവിശേഷം പ്രസംഗിച്ചു. പിന്നീടു പാണ്ടിരാജ്യങ്ങളിലേക്കു യാത്ര തിരിച്ചു. വീണ്ടും മലബാർതീരത്തു വന്നുവെന്നും ഏ. ഡി. 69—ൽ വീണ്ടും സഞ്ചാരപ്രസംഗാർത്ഥം പോയിയെന്നുമാണു രേഖപ്പെടുത്തപ്പെട്ടിരിക്കുന്നതു്. തെന്നിന്ത്യയിൽ അക്കാലത്തു ചേര, ചോഴ, പാണ്ഡ്യൻ എന്നിവരായിരുന്നു പ്രധാന രാജാക്കന്മാർ. ഹാവാൻ എന്നൊരു സിറിയൻ വർത്തകൻ അക്കാലത്തു ഈ രാജ്യങ്ങളുമായി കച്ചവടം നടത്തിയിരുന്നു. ഒരിക്കൽ ചോഴരാജാവു് അതിമനോഹരവും മാഹാത്മ്യമേറിയതുമായ ഒരു കൊട്ടാരം സ്വപ്നം കണ്ടു് അതുപ്രകാരം ഒരു രാജധാനി തനിക്കും ഉണ്ടാക്കണമെന്നാഗ്രഹിച്ചു. ഇതിലേക്കു അദ്ദേഹം അത്യുത്സാഹം ചെയ്തു. ഇതിലെല്ലാം അദ്ദേഹം പരാജയമടഞ്ഞു. ഒടുവിൽ ഹാവാനെ വിളിച്ചു സമർത്ഥനായ ഒരു ശില്പിയെ കൊണ്ടു വരണമെന്നു ആജ്ഞാപിച്ചു. അയാൾ പല നാടുകൾ ചുററി സഞ്ചരിച്ചെങ്കിലും തന്റെ ശ്രമവും ഫലപ്രദമായില്ല. തന്റെ അഗ്രഹം സാധിക്കാതെ അദ്ദേഹം വ്യാകുലചിത്തനായി മടങ്ങാൻ തീർച്ചപ്പെടുത്തി. ഈ സമയത്താണു മിശിഹാ തമ്പുരാൻ ഹാവാനു പ്രത്യക്ഷപ്പെട്ടതു്. ഹാവാന്റെ സങ്കടകാരണം ചോദിച്ചറിഞ്ഞു. ഒന്നാംതരം ശില്പിയാണെന്നുള്ള ശുപാർശയോടെ ശ്ലീഹായെ ഹാവാനു പരിചയപ്പെടുത്തിക്കൊടുത്തു. ശ്ലീഹായേയും കൂട്ടി ഹാവാൻ രാജസന്നിധിയിലെത്തി. താൻ സ്വപ്നം കണ്ട കെട്ടിടത്തിന്റെ വിവരങ്ങൾ പറകയും അതിന്റെ ശരിയായ ഒരു പ്ലാൻ തയ്യാറാക്കി കൊടുപ്പാൻ ആവശ്യപ്പെടുകയും ശ്ലീഹാ ആയതു നിഷ്പ്രയാസം സാധിക്കയും ചെയ്തു. താൻ സ്വപ്നം കണ്ട കെട്ടിടത്തിന്റെ ശരിയായ മാതൃകയിൽ വരച്ചിരുന്ന പ്ലാൻ കണ്ടു രാജാവു അത്യന്തം സന്തോഷിച്ചു. കെട്ടിടം പണിക്കു വേണ്ടതായ പണമെല്ലാം അദ്ദേഹം ശ്ലീഹായെ ഏല്പിക്കയും ചെയ്തു. കൈവശം ഏല്പിച്ച പണമെല്ലാം ശ്ലീഹാ അഗതികളെ പോററുന്നതിനു വിനിയോഗിച്ചു. കുറെ കഴിഞ്ഞപ്പോൾ കെട്ടിടംപണി തീർത്തു കാണായ്കയാൽ രാജാവു അത്യന്തം കോപിച്ചു. ഹാവാനേയും ശ്ലീഹായേയും പിടിച്ചു് തുറുങ്കിലാക്കി. അല്പദിവസം കഴിഞ്ഞപ്പോൾ രോഗാതുരനായിക്കിടന്നിരുന്ന യുവരാജാവിനു ദീനം വർദ്ധിച്ചു മൃതിയടഞ്ഞു. ശ്ലീഹാ അദ്ദേഹത്തെ പുനർജ്ജീവിപ്പിച്ചു. രാജാവും കുടുംബവും അത്യധികം സന്തോഷിച്ചു. ഹാവാനേയും ശ്ലീഹായേയും തുറുങ്കിൽനിന്നു ഇറക്കിവിട്ടു. യുവരാജാവു നിദ്രിതനായപ്പോൾ ദർശിച്ചതുപോലെയുള്ള കെട്ടിടപ്രവേശത്തിനു മാർഗ്ഗം എന്തെന്നു ചോദിച്ചതിൽ ക്രിസ്തുവിൽ വിശ്വസിച്ചു മാമ്മോദീസാ കൈക്കൊണ്ടാൽ മതിയെന്നുള്ള ശ്ലീഹായുടെ ഉപദേശമനുസരിച്ചു് അദ്ദേഹവും കുടുംബവും ക്രിസ്തുമതാവലംബികളായി. ഒരു ക

---

ഒരു ജഡമായിത്തീരുന്നുവെന്നു് വി: അഗസ്റ്റീനോസ്.

ഏതായിരുന്നാലും തന്നിൽ നിന്നും തന്നോടു കൂടിയുമേ നമുക്കു് ശുദ്ധീകരണവും നവജീവനുമുള്ളു എന്നു് സ്പഷ്ടം.

ശനി 19:38—42

തന്റെ പരസ്യ ശിഷ്യന്മാരായ അപ്പോസ്തലന്മാർ തന്നെ വിട്ടു് പലായനം ചെയ്ത ആ നാഴികയിൽ രഹസ്യ വിശ്വാസികൾ തന്റെ സഹായത്തിനു് വരുന്നു. "ഞാനോ ഭൂമിയിൽ നിന്നു് ഉയർത്തപ്പെട്ടാൽ എല്ലാവരേയും എങ്കലേയ്ക്കു ആകർഷിക്കും" (12—32).

സന്നിദ്രീം സംഘത്തിലെ അംഗങ്ങളായിരുന്ന രണ്ടു പേരും. 71 അംഗങ്ങളിൽ നീക്കോദീമോസും യൗസേഫും മാത്രമായിരുന്നിരിക്കണം കർത്താവായ യേശുമിശിഹായെ തൂക്കികൊല്ലുന്നതിനെതിരായി വോട്ടു ചെയ്തവർ. രണ്ടു പേരും ഇസ്രായേൽ സഭയിലെ പ്രധാനികളും ധനികന്മാരുമായിരുന്നിരിക്കണം. നമ്മുടെ സഭകളിലും പ്രധാനികൾ മററു 69 പേരെപ്പോലെയാകാതിരുന്നെങ്കിൽ, ക്രിസ്തുവിന്റെ ശരീരമായ സഭ ഇന്നും കരിശിക്കപ്പെട്ടുകൊണ്ടിരിക്കേണ്ടതായി വരുമായിരുന്നോ?

Licence No. 498 Dated 20-8-1946 M.Reg. 85

# THE CHURCH WEEKLY

യുവജനപംക്തി

## വി. യോഹന്നാന്റെ സുവിശേഷത്തിൽ യേശുക്രിസ്തുവിന്റെ സംഭാഷണങ്ങളും ചിത്രവും.

മററു സുവിശേഷങ്ങളെ അപേക്ഷിച്ച് കർത്താവിന്റെ വചനങ്ങൾ ക്രമീകരിച്ചിരിക്കുന്നതിൽ സാരമായ വ്യത്യാസങ്ങൾ ഈ സുവിശേഷത്തിൽ വരുത്തിയിട്ടുണ്ടെന്നു നാം കണ്ടുവല്ലോ. കർത്താവിന്റെ പ്രസംഗങ്ങൾ ക്രോഡീകരിക്കുകയെന്നുള്ളതാണ് വി. യോഹന്നാൻ പ്രധാനമായി ചെയ്തിരിക്കുന്നതു്. ഉപമകൾ വളരെ അപൂർവമായേ ഇതിൽ കാണുന്നുള്ളു. 15—ാമദ്ധ്യായത്തിൽ മുന്തിരിവള്ളിയുടേയും കൊമ്പുകളുടേയും 10—ാമദ്ധ്യായത്തിൽ നല്ല ഇടയന്റേയും ഉപമകളൊഴിച്ചാൽ വേറെ ഉപമകളൊന്നുംതന്നെ ഈ സുവിശേഷത്തിലില്ലെന്നു പറയാം. അവതന്നെ ഉപമകളെന്നു പറയുന്നതിനേക്കാൾ രൂപകങ്ങളെന്നു പറയുന്നതായിരിക്കും കൂടുതൽ ശരിയായിട്ടുള്ളതു്. യേശുക്രിസ്തുവിന്റെ ഉപദേശങ്ങളും സുവിശേഷകനു അവയെ സംബന്ധിച്ചുള്ള വ്യാഖ്യാനങ്ങളും തമ്മിൽ വേർതിരിക്കുവാൻ വലിയ പ്രയാസമാണ്. യോഹ. 3.27 വായിച്ചാൽ അവ കർത്താവിന്റെ വാക്കുകളാണോയെന്നു തോന്നും. വി. യോഹന്നാൻതന്നെ ചില കാര്യങ്ങൾ പറയുകയാണോ അഥവാ കർത്താവിന്റെ വചനങ്ങൾ ഉദ്ധരിക്കുകയാണോ എന്നു മനസ്സിലാക്കുവാനാണ് പ്രയാസം. യേശുക്രിസ്തു ആരാമ്യ ഭാഷയിലും യവനായ ഭാഷയിലും സംസാരിച്ചിരുന്നുവെന്നു വിശ്വസിക്കപ്പെട്ടുപോരുന്നു. ആരാമ്യ ഭാഷയിൽ കർത്താവു പറഞ്ഞ കാര്യങ്ങൾ യവനായ ഭാഷയിലേയ്ക്കു സുവിശേഷകൻ പരിഭാഷപ്പെടുത്തുകയാണു ചെയ്തിരിക്കുന്നതെങ്കിൽ ആശയത്തിനു വലിയ മാററം വരുവാൻ കാര്യമില്ലല്ലോ. വി. യോഹന്നാന്റെ സുവിശേഷം വെറുമൊരു വിവരണമല്ലാതെ കർത്താവിന്റെ ജീവിതത്തിന്റേയും പ്രവർത്തനങ്ങളുടേയും ഒരു വ്യാഖ്യാനമാകയാൽ സുവിശേഷകന്റെ ആശയങ്ങൾ കർത്താവു പറഞ്ഞ കാര്യങ്ങളുമായി കൂടികുഴഞ്ഞാണ് ഈ സുവിശേഷത്തിൽ പ്രത്യക്ഷപ്പെടുന്നതു്. സുവിശേഷത്തിന്റെ പ്രാധാന്യത്തിനോ മൂല്യത്തിനോ തന്മൂലം എന്തെങ്കിലും കുറവു വന്നിട്ടുണ്ടെന്നു വിചാരിക്കേണ്ടതില്ല. ചില പ്രത്യേക സംഭവങ്ങൾ എടുത്തുകാണിക്കുന്നതിലല്ലായിരുന്നു വി. യോഹന്നാനുള്ള താല്പര്യം. കർത്താവിന്റെ ജീവിതത്തെക്കുറിച്ചു ആകമാനമുള്ള ഒരു ചിത്രമാണ് അദ്ദേഹത്തിന്റെ മനസ്സിലുണ്ടായിരുന്നതു്. സാധാരണക്കാരൻ മനസ്സിലാക്കുവാൻ പ്രസംഗരൂപത്തിൽ പറയുന്നതു് സഹായകമായിരുന്നതുകൊണ്ടാണു ആ മാർഗ്ഗം വി. യോഹന്നാൻ സ്വീകരിച്ചിരിക്കുന്നതു്. (തുടരും)

---

ല്യാണസദ്യ നടന്നുകൊണ്ടിരുന്നപ്പോൾ ശ്ലീഹായെ ഒരു ഭൃത്യൻ അടിക്കുകയും അവൻ വെള്ളത്തിനു പോയപ്പോൾ ഒരു വ്യാഘ്രം വന്നു അടിച്ച കൈ കടിച്ചുപറിച്ചെടുക്കയും ശ്ലീഹാ ഇതു കേട്ടു ദുഃഖിച്ചു പ്രാർത്ഥിക്കയും കടുവാ കൊണ്ടുപോയ കൈ ഒരു പട്ടി കല്യാണപന്തലിലേക്കു കടിച്ചെടുത്തു കൊണ്ടു വരികയും ശ്ലീഹാ അതെടുത്തു സ്വസ്ഥാനത്തുവെച്ചു അവനെ സുഖപ്പെടുത്തുകയും ചെയ്തു.

---

### ചർച്ച്‌വീക്കിലി വരിസംഖ്യ

(എപ്പോഴും മുൻകൂർ)

| | രൂ. ണ. സ. |
|---|---|
| ഒരു വർഷത്തേക്ക് | 6—0—0 |
| ആറു മാസത്തേക്ക് | 3—0—0 |
| ഒററപ്രതി | 0—2—0 |
| ഇൻഡ്യയ്ക്കു വെളിയിൽ | 0—8—0 |



Printed and Published by N. M. Abrham B. A. at the Malayala Manorama Press, Kottayam.